# നവ ഇജ്തിഹാദ്; മതത്തിനകത്തെ ലിബറലിസം

ശരീഅത്ത് പരിഷ്കരണവാദികൾ മതത്തിനകത്തും പുറത്തും നിറഞ്ഞാടുകയും സ്വയം മുജ്തഹിദ് വാദികളായ പലരും കളം നിറയുകയും ചെയ്യുന്ന സമകാലിക സാഹചര്യത്തിൽ, പാരമ്പര്യ മദ്ഹബീ പണ്ഡിതരുടെ ഉത്തരവാദിത്തമെന്താണ്. ഈ കോളിളക്കത്തിലും ശരീഅത്തിനെ സംരക്ഷിച്ചുനിർത്തേണ്ട ചരിത്രപരമായ ബാധ്യത ഉലമാക്കളുടേതാണല്ലോ. ഭരണ സംവിധാനങ്ങളുടെ പീഡനങ്ങളെയും സാഹചര്യ സമ്മർദ്ദങ്ങളെയും അതിജയിച്ചാണ് സാത്വികരായ ഉലമാഅ് നൂറ്റാണ്ടികൾക്കിപ്പുറവും പ്രവാചകരും അനുയായികളും പകർന്നു തന്ന ശരീഅത്തിന്റെ തനതായ രൂപം ആധികാരികമായി തലമുറകളിലേക്ക് കൈമാറിവരുന്നത്.

## ഡോ. എം.കെ ജാബിർ അലി ഹുദവി

ആധുനിക യുഗത്തിൽ ഇസ്‌ലാമിക ശരീഅത്തിന്റെ പ്രസക്തിയെക്കുറിച്ച് നിരന്തരമായ സംവാദങ്ങൾ അരങ്ങുതകർക്കുകയാണല്ലോ. ഇസ്‌ലാം വിമർശനം പ്രാരംഭകാലം മുതലേ ഉണ്ടായിരുന്നുവെങ്കിലും ശരീഅത്തിനെതിരായ കടന്നാക്രമണം ആധുനിക സമൂഹത്തിലാണ് ശക്തിപ്രാപിച്ചത്. പാശ്ചാത്യരായിരുന്നു അതിനു പിന്നിൽ. ആദ്യമാദ്യം ഇസ്‌ലാമിലെ ക്രിമിനൽ നിയമങ്ങളെയായിരുന്നു അവർ ആക്ഷേപിച്ചത്. നവലിബറൽ സ്വാധീനം ആഗോളതലത്തിൽ ശക്തിപ്രാപിച്ചതോടെ പൗരസ്ത്യ ദേശങ്ങളിലും സഹസ്രാബ്ദങ്ങളായി മതസൗഹാർദ്ദം കാത്തുസൂക്ഷിച്ചിരുന്ന ഇന്ത്യ പോലുള്ള രാജ്യങ്ങളിൽ പോലും ഇസ്‌ലാം വിമർശനം സാർവത്രികമായി. വ്യക്തി നിയമങ്ങളടക്കം ചോദ്യം ചെയ്യപ്പെടാൻ തുടങ്ങി. ഇസ്‌ലാമിനെ ശത്രുപക്ഷത്ത് നിർത്തുന്നവർ ഇസ്‌ലാം വിമർശകരാകുന്നത് സ്വാഭാവികം. എന്നാൽ, പ്രചണ്ഡമായ ഈ പ്രചാരവേല ഇസ്‌ലാമിക സമൂഹങ്ങളെ സാരമായി ബാധിച്ചുവെന്നതാണ് ഗൗരവതരം. സാധാരണക്കാരിലുപരി മുസ്‌ലിം ബുദ്ധിജീവികളെയും എന്തിനേറെ നിരവധി പണ്ഡിതരെയും ഇസ്‌ലാമിക പ്രസ്ഥാനങ്ങളെപ്പോലും അവ ആഴത്തിൽ സ്വാധീനിച്ചുവെന്നത് ദുഖകരമാണ്. മുസ്‌ലിം നാമധാരികളായ ഇസ്‌ലാം വിമർശകരെ, പുറമെ നിന്നുള്ളതായി അവഗണിക്കാം. കേരളത്തിലെ ഹമീദ് ചേന്ദമല്ലൂർ, എം.എൻ കാരശ്ശേരി തുടങ്ങിയവർ ഉദാഹരണം. അവരുടേത് കേവല അപഹാസങ്ങളാണെങ്കിൽ ഓറിയന്റലിസ്റ്റുകളെപ്പോലെ അക്കാദമികമായി ശരീഅത്തിനെ നഖശിഖാന്തം എതിർക്കുന്ന ഗ്രന്ഥകാരൻമാർ അറബ്-മുസ്‌ലിം ലോകത്ത് നിരവധിയാണ്. സിറിയയിലെ പ്രഫ. സ്വാദിഖ് അസ്മ്, ഈജിപ്തിലെ അഹ്മദ് അമീൻ തുടങ്ങിയവരെപ്പോലെ. എന്നാൽ, മതപണ്ഡിതരും ഇസ്‌ലാമിക പ്രസ്ഥാനങ്ങളും ഇത്തരം സ്വാധീനങ്ങളിലകപ്പെട്ട് മതനിയമത്തെ പരിഷ്കരിക്കാനിറങ്ങുന്നത് അപകടകരമാണ്. അവരിൽ ചിലർ പാശ്ചാത്യ പ്രലോഭനങ്ങളാൽ സ്വാധീനിക്കപ്പെട്ടവരാണെന്ന ആരോപണം ആഗോളതലത്തിൽ തന്നെ ശക്തമാണ്. എന്നാൽ, പലതും ആധുനിക വെല്ലുവിളികളിൽ നിന്ന് ഇസ്‌ലാമിനെ സംരക്ഷിക്കാനുള്ള വെപ്രാളത്തിൽ പാരമ്പര്യശൈലിയെ അവഗണിക്കുമ്പോൾ സംഭവിക്കുന്നതാണ്. ശാസ്ത്ര സാങ്കേതിക മേഖലിയിലെ പാശ്ചാത്യരുടെ പുരോഗതിയിൽ ആകൃഷ്ടരായി അവരുടെ പല സാമൂഹിക,ധാർമിക കാഴ്ചപ്പാടുകളും മികവാർന്നതാണെന്ന് തെറ്റിദ്ധരിക്കുകയും അവർക്ക് കൂടി ഇസ്‌ലാമിനെ പ്രാപ്യമാക്കാൻ കാലാനുസൃതമായി മതനിയമങ്ങൾ പുന:ർവ്യാഖ്യാനിക്കണമെന്ന് ധരിക്കുകയുമായിരുന്നു അവർ. മുസ്‌ലിം സമൂഹത്തിന്റെ പിന്നാക്കാവസ്ഥക്കു കാരണം പാരമ്പര്യ ശൈലിയാണെന്നും മദ്ഹബുകളെ അനുധാവനം ചെയ്യുന്ന തഖ്‌ലീദി സംസ്കാരത്തിന് അന്ത്യം വരുത്തി നവ ഇജ്തിഹാദിലൂടെ ആധുനികമായ ഇസ്‌ലാമിക നിയമങ്ങൾ പുന:രാവിഷ്കരിക്കണമെന്നാണ് അവരുടെ വാദത്തിന്റെ ആകെത്തുക. ബഹുഭാര്യത്വം, ഹിജാബ് തുടങ്ങിയവയെ വിമർശിച്ച് തുടങ്ങിയ നവ ഇജ്തിഹാദ് വാദം ഖുർആനിൽ സ്ഥിരപ്പെട്ട നിയമങ്ങളെപ്പോലും പരിഷ്കരിക്കണമെന്ന അപകടകരമായ നിലപാടിൽ എത്തിപ്പെട്ടു.

## ചരിത്രം

കിരാതമായ പാശ്ചാത്യ-ക്രിസ്ത്യൻ അധിനിവേഷത്തിന് കീഴിലമർന്ന ഇസ്‌ലാമിക ലോകത്തിന്റെയും, എല്ലാ മേഖലകളിലും പരാജിതരായ മുസ്‌ലിം സമൂഹത്തിന്റെയും നവോഥാന ശ്രമങ്ങളുടെ ഭാഗമായാണ് ഇജ്തിഹാദ് പരിഹാരമായി നിർദേശിക്കപ്പെടുന്നത്. ഈജിപ്തായിരുന്നു അതിന്റെ പ്രഭവകേന്ദ്രം. അധിനിവേശ ശക്തികൾ ഈജിപ്തത് ഭരിച്ചിരുന്ന കാലത്ത് പലർക്കും പാശ്ചാത്യ രാജ്യങ്ങളിൽ പോയി വിദ്യാഭ്യാസം നുകരാൻ അവസരം ലഭിക്കുകയും അവിടത്തെ പഠന,ഗവേഷണ, പുരോഗമന സംസ്കാരം ഇസ്‌ലാമിക ലോകത്തേക്ക് പറിച്ച് നടണമെന്ന കാഴ്ചപ്പാട് രൂപപ്പെടുകയും ചെയ്തു. ഈജിപ്തിലെ മുഫ്തിയായിരുന്ന മുഹമ്മദ് അബ്ദുവാണ് ആധുനികതാവാദ ശിൽപികളിൽ പ്രധാനി. മധ്യകാല ഘട്ടത്തിലെ പല പണ്ഡിത വ്യാഖ്യാനങ്ങളും ആധുനിക കാലത്ത് അസ്വീകാര്യമാണെന്നും പുതിയ പ്രശ്നങ്ങൾ അഭിമുഖീകരിക്കാൻ നവീന ഇജ്തിഹാദ് ആവശ്യമാണെന്നും അദ്ദേഹം വാദിച്ചു. ഒരു മദ്ഹബ് സ്വീകരിക്കുന്നതിനപ്പുറം വിവിധ മദ്ഹബുകളെ താരതമ്യം ചെയ്ത് പഠിക്കാനും എല്ലാത്തിലെയും മികച്ചത് സ്വീകരിക്കാനും മഖാസിദ് പഠനത്തിനും പ്രോത്സാഹനം നൽകി. യുക്തിയാണ് അല്ലാഹു നൽകിയ വലിയ പ്രത്യേകതയെന്നും ബുദ്ധിയുടെ ശരിയായ ഉപയോഗത്തിലൂടെയാണ് യൂറോപ്പ് വികസിച്ചതെന്നും അധിനിവേശ വിമോചനത്തിനും മുസ്‌ലിം ലോകത്തിന്റെ പുരോഗതിക്കും യുക്തി ഉപയോഗിക്കുകയാണ് പോംവഴിയെന്നുമായിരുന്നു അദ്ദേഹത്തിന്റെ നിർദേശം.

പരിഷ്കരണ നിർദേശങ്ങളെ പണ്ഡിതോചിതമായി അവതരിപ്പിച്ചതിനാൽ അബ്ദുവിന്റെ ശ്രമങ്ങൾക്ക് ആധുനിക പണ്ഡിതർക്കിടയിൽ വലിയ സ്വീകാര്യത ലഭ്യമായി. അറബ്,മുസ്‌ലിം രാജ്യങ്ങളിലടക്കം ബുദ്ധിജീവികൾക്ക് പുറമെ നിരവധി ഉലമാക്കളും ആ വഴി സ്വീകരിച്ചു. പാരമ്പര്യ കർമശാസ്ത്രം പാടേ നിരാകരിക്കുകയും ഖുർആനും ആധികാരിക സുന്നത്തും മാത്രം വിലയിരുത്തി കാലികമായ മതനിയമം മനനം ചെയ്യണമെന്ന വാദക്കാർ മതത്തിനകത്തെ ലിബറലുകളായി അറിയപ്പെട്ടു. എന്നാൽ, അതിനെതിരെ കുറച്ചുകൂടി പാരമ്പര്യവാദികളായ പരിഷ്കരണവാദികൾ കടന്നുവന്നു. വസത്വികൾ എന്നറിയപ്പെടുന്ന അവർ കർമശാസത്ര പൈതൃകത്തെ പാടേ തിരസ്കരിച്ചില്ല. എന്നാൽ, അവ മനുഷ്യ ഗവേഷണങ്ങളാണെന്നും അന്നത്തെ സാമൂഹിക സാഹചര്യങ്ങളുടെ കൂടി നിർമിതിയാണെന്നും അതിനാൽ അവയിൽ സാധ്യമായ പരിഷ്കാരങ്ങളാവാമെന്നുമായിരുന്നു അവരുടെ കാഴ്ചപ്പാട്. മസ്‌ലഹത് (നന്മ) അടിസ്ഥാന പ്രമാണമായി സ്വീകരിക്കുക, വിവിധ മദ്ഹബുകളിൽ നിന്ന് ഏറ്റവും അനുയോജ്യമായത് സ്വീകരിക്കുക, നാലു മദ്ഹബുകൾക്കപ്പുറം മറ്റു മുജ്തഹിദുകളുടെയും സ്വഹാബിമാരുടെയും അഭിപ്രായങ്ങൾ വരെ സ്വീകരിക്കുക, മതനിയമങ്ങൾ എളുപ്പമാക്കുക (തൈസീർ) തുടങ്ങിയവ അവർ നിലപാടായി സ്വീകരിച്ചു. യൂസുഫുൽ ഖറളാവി, അബ്ദുൽ മാജിദ് അന്നജ്ജാർ തുടങ്ങിയ വലിയ പണ്ഡിതനിര ഈ നിലപാടുകാരാണ്. ലിബറലുകളെ പ്രതിരോധിക്കുകയും ഖണ്ഡിത നിയമങ്ങൾ കാലാനുസൃതം മാറുന്നതല്ലെന്നും നിലപാടെടുക്കുന്നുണ്ടെങ്കിലും നവ ഇജ്തിഹാദ് വാദ



സഈദ് റമളാൻ ബൂത്വി



യൂസുഫുൽ ഖറളാവി

ത്തിലൂടെ നൂറ്റാണ്ടുകളായി സ്വീകരിച്ച് പോരുന്ന മതനിയമങ്ങളെ പരിഷ്കരിക്കുന്നതിലേക്ക് അവരും നടന്നടുക്കുന്നു. യുദ്ധത്തിലൂടെ ഇസ്‌ലാമിനെ തകർക്കാൻ സാധിക്കില്ലെന്ന് തിരിച്ചറിഞ്ഞ് മസ്തിഷ്ക പ്രക്ഷാളനത്തിലൂടെ അകത്തു നിന്ന് തന്നെ ശരീഅത്തിനെ തകർക്കാനുള്ള പാശ്ചാത്യ ഗൂഢാലോചനയാണ് നവ ഇജ്തിഹാദ് വാദമെന്ന് സഈദ് റമളാൻ ബൂത്വി നിരീക്ഷിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്.

## നവ മുഅ്തസിലിസം

മനുഷ്യ ബുദ്ധിക്ക് അമിത പ്രാധാന്യം നൽകി ആധുനിക യുക്തിക്ക് അനുസൃതമായി മതനിയമങ്ങളെ വ്യാഖ്യാനിക്കാനുള്ള വ്യഗ്രതയാണ് വലിയ അബദ്ധങ്ങളിലേക്ക് പണ്ഡിതരെ നയിക്കുന്നത്. ഓരോ വസ്തുവിലും അന്തർലീനമായ വിശേഷണമാണ് നന്മ,തിന്മ(ഹുസ്ന്,ഖുബ്ഹ്) കളെന്നും അവ ബുദ്ധിക്ക് സ്വതന്ത്രമായി കണ്ടെത്താൻ സാധിക്കുമെന്നും അതിനനുസൃതമായാണ് ശരീഅത്ത് നിയമങ്ങളെന്നുമുള്ള മുഅ്തസിലി വാദത്തിന്റെ ആധുനിക പതിപ്പാണ് മോഡേണിസ്റ്റ് ലിബറലുകൾ. അല്ലാഹു നിശ്ചയിക്കുന്നതിന് അനുസൃതമാണ് നന്മതിന്മകളെന്നും അതിനാൽ അവയുടെ മാനദണ്ഡം ശരീഅത്താകണമെന്നുമായിരുന്നുവല്ലോ അശ്അരികളുടെ നിലപാട്. അല്ലാഹു കൽപിച്ചതായതിനാൽ മതനിയമങ്ങളെല്ലാം യുക്തിഭദ്രമാണെന്നും അവ കണ്ടെത്തുകയാണ് ബുദ്ധിയുടെ ധർമമെന്നും ചില നിയമങ്ങൾ പ്രത്യക്ഷത്തിൽ യുക്തപരമല്ലെങ്കിൽ കൂടി അവ സ്വീകരിക്കുകയാണ് പരീക്ഷണങ്ങൾക്കായി സൃഷ്ടിക്കപ്പെട്ട മനുഷ്യരുടെ ഉത്തരവാദിത്തമെന്നും ഇമാമുൽ ഹറമൈനി (റ) ബുർഹാനിൽ വ്യക്തമാക്കുന്നു. ശരീരത്തിന്റെ അടിസ്ഥാന പഞ്ച ലക്ഷ്യങ്ങളെ(മഖാസ്വിദ്) സംരക്ഷിക്കുന്നതാണ് നന്മയെന്നും അതിന് വിഘാതമാകുന്നതാണ് തിന്മയെന്നും ഇമാം ഗസ്സാലി(റ) മുസ്തസ്വ്ഫയിൽ രേഖപ്പെടുത്തുന്നതും ശരീഅത്താണ് അടിസ്ഥാന മാനദണ്ഡമെന്ന പ്രഖ്യാപനമായിരുന്നു. എന്നാൽ, മഖാസ്വിദാണ് നിയമങ്ങളുടെ അടിസ്ഥാനമെന്നും ഉസ്വൂലുൽ ഫിഖ്ഹിന്റെ മാനദണ്ഡങ്ങൾക്കപ്പുറം മസ്‌ലഹത് പരിഗണിച്ചായിരിക്കണം ആധുനിക ഇജ്തിഹാദെന്നുമാണ്(അൽഇജ്തിഹാദുൽ മഖാസ്വിദി) പരിഷ്കരണവാദികളുടെ നിലപാട്. ഡോ. ജാസിർ ഔദയുടെ നിരവധി ഗ്രന്ഥങ്ങളിൽ ഈ വാദം ഉന്നയിക്കുന്നുണ്ട്. പക്ഷേ, മസ്‌ലഹത്ത് എന്താണെന്ന് പലപ്പോഴും ആധുനിക യുക്തിക്ക് അനുസൃതമായായിരിക്കും തീരുമാനിക്കപ്പെടുക. അതുകൊണ്ട് തന്നെ ആധുനിക സങ്കൽപ്പമായ സെക്കുലറിസം, ലിംഗ സമത്വം, അഭിപ്രായ സ്വാതന്ത്ര്യം തുടങ്ങിയവ അതേ അർഥത്തിൽ സ്വാംശീകരിക്കുകയും അതിനനുസൃതമായി മതനിയമങ്ങളെ ചിട്ടപ്പെടുത്താനും അവർ മുതിരുന്നു. നിരവധി ഇസ്‌ലാമിക നിയമങ്ങളെ മാറ്റിമറിക്കുന്നതിലേക്കാണ് ഇത് കൊണ്ടെത്തിക്കുക എന്നത് പറയേണ്ടതില്ലല്ലോ. സ്വതന്ത്ര ലൈംഗികതയും ലഹരിയും ജെൻഡർ ന്യൂട്രാലിറ്റിയുമൊക്കെ യുക്തിസഹവും ആധുനിക സമൂഹത്തിന്റെ ധാർമിക ബോധത്തിന് അനുസൃതവുമാകമ്പോൾ മനുഷ്യ യുക്തിയെ മത നിയമത്തിന്റെ മാനദണ്ഡമായി സ്വീകരിക്കുന്നതിന്റെ അപകടം നാം അനുഭവിച്ചറിയുന്നു.

## ഹദീസ് നിഷേധം

പരിഷ്കരണവാദികളിൽ വ്യാപകമായി കാണുന്നത് ഹദീസിന്റെ പ്രാധാന്യം ചെറുതായി കാണുകയോ നിഷേധിക്കുകയോ ചെയ്യുകയെന്നതാണ്. ആധുനിക ബുദ്ധിക്ക് നിരക്കാത്ത ഹദീസുകളെ തള്ളിക്കളയുന്ന സമീപനം റശീദ് രിളായുടെ ഗ്രന്ഥങ്ങളിൽ തന്നെ കാണാം. പിന്നീട് അത് കൂടുതൽ ശക്തിപ്രാപിച്ചു. മുഹമ്മദുൽ ഗസ്സാലി രചിച്ച 'കൈഫ നതആമലു മഅൽ ഖുർആൻ' എന്ന കൃതി യുക്തിക്ക് നിരക്കാത്തതെന്ന പേരിൽ നിരവധി ഹദീസുകൾ നിഷേധിക്കുന്നതായപ്പോൾ വസത്വി പണ്ഡിതനായ യൂസുഫുൽ ഖറളാവിക്ക് തന്നെ മറുരചന നിർവഹിക്കേണ്ടി വന്നു. ഖുർആൻ വ്യാഖ്യാനത്തിന്റെ ഒരു മാതൃക മാത്രമാണ് ഹദീസെന്നും, അത് ഒരു സ്വതന്ത്ര നിയമ സ്രോതസ്സല്ലെന്നും അതിൽ നിന്ന് പാഠമുൾകൊണ്ട് ഓരോ കാലത്തും ഖുർആനിനെ വ്യാഖ്യാനിക്കേണ്ടതാണെന്ന് പോലും ചിലർ നിലപാടെടുത്തു. പാക്-അമേരിക്കൻ സ്കോളറായ ഫസ്‌ലു റഹ്മാൻ, ജാവേദ് അഹ്മദ് ഗാമിദി തുടങ്ങിയവർ ഉദാഹരണം. ഇമാം ശാഫിഈ(റ)യാണ് ഹദീസിന് അനാവശ്യ പ്രാധാന്യം അടിച്ചേൽപിച്ചതെന്ന് പറയുന്ന ഓറിയന്റലിസ്റ്റ് വാദം പേറുന്നവരെപ്പോലും ഇന്ന് ദർശിക്കാം. മുഹദ്ദി

സുകൾ സനദിന് മാത്രമാണ് പ്രാധാന്യം നൽകിയതെന്നും ഉള്ളടക്കത്തെ നിരൂപണാത്മകമായി സമീപിച്ചില്ലെന്നും ആക്ഷേപിക്കുന്നു ചിലർ. ഇറാഖി-അമേരിക്കൻ പണ്ഡിതനും ഫിഖ്ഹുൽ അഖല്ലിയ്യാത്ത് സംസ്ഥാപകനുമായ ത്വാഹാ ജാബിർ അൽവാനി ഈ വാദക്കാരനായിരുന്നു. ഈജിപ്ഷ്യൻ ചിന്തകനായ അഹ്മദ് സ്വബ്ഹി മൻസ്വൂറിനെപ്പോലെ ഹദീസിനെ പാടെ നിഷേധിക്കുന്ന മുസ്‌ലിം ബുദ്ധിജീവികൾ മുതൽ ഹദീസിനെ ഭാഗികമായി സ്വീകരിക്കുന്നവരും ഖുർആൻ വ്യാഖ്യാനത്തിനുള്ള ടൂളായി മാത്രം കാണുന്ന പണ്ഡിതർ വരെയുള്ള വിശാലമായ ലോകമാണ് ആധുനിക ഹദീസ് നിഷേധികളുടേത്.

## ഇജ്മാഅ് നിരാകരണം

മതനിയമങ്ങൾ പരിഷ്കരിക്കണമെന്ന വാദക്കാരുടെ മുന്നിലെ പ്രധാന തടസ്സം ഇജ്മാആണ്. ഹദീസിനെ പല കാരണങ്ങളാൽ നിരാകരിക്കുകയും ഖുർആനിന് പുതിയ വ്യാഖ്യാനങ്ങൾ ചമക്കുകയും ചെയ്യുമ്പോഴും ഇജ്മാഅ് എന്ന കവചം പല നിയമങ്ങൾക്കും സംരക്ഷണമൊരുക്കി. അതിനാൽ ഇജ്മാഇന്റെ സാധ്യത അവർ ചോദ്യം ചെയ്തു തുടങ്ങി. ജോസഫ് ശാക്ത് (Joseph Schacht) അടക്കമുള്ള ഓറിയന്റലിസ്റ്റുകളാണ് ഇജ്മാഇൽ സംശയം ജനിപ്പിച്ച് തുടങ്ങിയത്. പല മുസ്‌ലിം പണ്ഡിതരും പതിയെ അതേറ്റു പിടിച്ചു. ഇജ്മാഇനെ സ്വീകരിക്കുമ്പോഴും അത് സംഭവിക്കില്ലെന്നായിരുന്നു ആദ്യ വാദം. അബ്ദുൽ വഹ്ഹാബ് ഖല്ലാഫിനെപ്പോലുള്ള കഴിഞ്ഞ നൂറ്റാണ്ടിലെ പ്രഗത്ഭ ഉസ്വൂലികൾ പോലും ഇജ്മാഅ് സംഭവിക്കില്ലെന്ന് സ്ഥാപിച്ചു. ഉണ്ടെങ്കിൽ തന്നെ സ്വഹാബതിന്റെ കാലത്ത് മാത്രമാണെന്ന സാഹിരികളുടെയും ഇബ്നു തൈമിയ്യയുടെയും വാദമായിരുന്നു പലരുടെയും അവലംബം. ഇജ്മാഅ് നിഷേധം ഖണ്ഡിതമായി സ്വീകരിച്ച് പോരുന്ന മതനിയമങ്ങളെപ്പോലും ചോദ്യം ചെയ്യാൻ ആധുനികർക്ക് ധൈര്യം നൽകി. ഇജ്മാഇനെ താത്വികമായി അംഗീകരിക്കുകയും അതിന്റെ പ്രാധാന്യം എടുത്തുപറയുകയും ചെയ്യുന്ന ഖറളാവി പോലും തന്റെ നവ ഇജ്തിഹാദ് വാദത്തിന്റെ ഫലമായി പല ഇജ്മാഉകളെയും നിരാകരിക്കുന്നതായി ദർശിക്കാം. ചരിത്രത്തിൽ ഏതെങ്കിലും പണ്ഡിതർ പറഞ്ഞ ഒറ്റപ്പെട്ട അഭിപ്രായങ്ങളെ പരതി തങ്ങളുദ്ദേശിക്കുന്ന നിയമത്തിന് തെളിവായി ഉദ്ധരിക്കുന്നതാണ് അതിനു കാരണം. ആധുനിക ഇജ്തിഹാദിലെ പ്രശ്നങ്ങൾ അവലോകനം ചെയ്ത് ഖറളാവിയെയും സയ്യിദ് സാബിഖിനെയും താരതമ്യം ചെയ്ത് പഠിച്ച മുസ്തഫാ ബശീർ അത്തരം നിരവധി ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടുന്നുണ്ട്.

## ഇന്ത്യൻ ശബ്ദങ്ങൾ

ആധുനിക സമൂഹത്തിന് സ്വീകാര്യമായ രീതിയിൽ ഇസ്‌ലാമിക നിയമങ്ങളെ വ്യാഖ്യാനിക്കണമെന്ന കാഴ്ചപ്പാട് ഇന്ത്യയിൽ വളരെ നേരത്തേ രൂപപ്പെട്ടിരുന്നു. അലീഗർ പ്രസ്ഥാനത്തിന്റെ സ്ഥാപകനായ സർ സയ്യിദ് അഹ്മദ് ഖാൻ ഉദാഹരണം. ബ്രിട്ടീഷുകാർ മുസ്‌ലിംകളെ പ്രത്യേകമായി പീഡിപ്പിക്കുകയും ഒന്നാം സ്വാതന്ത്ര പോരാട്ടാനന്തരം ഇന്ത്യൻ മുസ്‌ലിംകൾ അതീവ ഗുരുതരമായ വെല്ലുവിളികൾ അഭിമുഖീകരിക്കുകയും ചെയ്ത പശ്ചാത്തലത്തിലാണ് പോരാട്ടം ഉപേക്ഷിച്ച് അനുനയ പാത സ്വീകരിക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നത്.



മുഹമ്മദ് അബ്ദു



**മതനിയമങ്ങൾ പരിഷ്കരിക്കണമെന്ന വാദക്കാരുടെ മുന്നിലെ പ്രധാന തടസ്സം ഇജ്മാആണ്. ഹദീസിനെ പല കാരണങ്ങളാൽ നിരാകരിക്കുകയും ഖുർആനിന് പുതിയ വ്യാഖ്യാനങ്ങൾ ചമക്കുകയും ചെയ്യുമ്പോഴും ഇജ്മാഅ് എന്ന കവചം പല നിയമങ്ങൾക്കും സംരക്ഷണമൊരുക്കി. അതിനാൽ ഇജ്മാഇന്റെ സാധ്യത അവർ ചോദ്യം ചെയ്തു തുടങ്ങി. ജോസഫ് ശാക്ത് (Joseph Schacht) അടക്കമുള്ള ഓറിയന്റലിസ്റ്റുകളാണ് ഇജ്മാഇൽ സംശയം ജനിപ്പിച്ച് തുടങ്ങിയത്. പല മുസ്‌ലിം പണ്ഡിതരും പതിയെ അതേറ്റു പിടിച്ചു.**

ഇസ്‌ലാമാണ് യഥാർഥ മതമെന്ന് ഉറച്ച് വിശ്വസിച്ച അദ്ദേഹം, പശ്ചാത്യർക്ക് മനസ്സിലാകുന്ന രീതിയിൽ ഇസ്‌ലാമിനെ വ്യാഖ്യാനിക്കാൻ മുതിർന്നു. ശാസ്ത്ര നിഗമനങ്ങളെല്ലാം ഖണ്ഡിതമായ സത്യങ്ങളാണെന്നും അതിന് എതിരാകുന്ന മതനിയമങ്ങളെ തള്ളിക്കളയുകയോ വ്യാഖ്യാനിക്കുകയോ ചെയ്യണമെന്നും അദ്ദേഹം വാദിച്ചു. ദൈവികമാണെന്ന് ഉറപ്പുള്ള ഖുർആൻ മാത്രം അവലംബിച്ച് അല്ലാഹുവല്ലാതെ മറ്റൊരു നിയമദാതാവില്ലാത്തതിനാൽ ഫുഖഹാക്കൾ, ഉലമാക്കൾ, സ്വൂഫികൾ തുടങ്ങിയവർ ഇസ്‌ലാമിലേക്ക് കൂട്ടിച്ചേർത്ത നിയമങ്ങൾ തള്ളിക്കളയണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു.

അസ്ഗറലി എഞ്ചിനീയറാണ് മറ്റൊരു പ്രധാനി. ശീഈ-ബോറാ വിഭാഗത്തിൽ പെട്ട അദ്ദേഹവും ആധുനിക ഇന്ത്യയിൽ പീഡിതരായ മുസ്‌ലിംകളെ



സർ സയ്യിദ് അഹ്മദ് ഖാൻ



അസ്ഗറലി എഞ്ചിനീയർ



**ആധുനിക സമൂഹത്തിന് സ്വീകാര്യമായ രീതിയിൽ ഇസ്‌ലാമിക നിയമങ്ങളെ വ്യാഖ്യാനിക്കണമെന്ന കാഴ്ചപ്പാട് ഇന്ത്യയിൽ വളരെ നേരത്തേ രൂപപ്പെട്ടിരുന്നു. അലീഗർ പ്രസ്ഥാനത്തിന്റെ സ്ഥാപകനായ സർ സയ്യിദ് അഹ്മദ് ഖാൻ ഉദാഹരണം. ബ്രിട്ടീഷുകാർ മുസ്‌ലിംകളെ പ്രത്യേകമായി പീഡിപ്പിക്കുകയും ഒന്നാം സ്വാതന്ത്ര്യ പോരാട്ടാനന്തരം ഇന്ത്യൻ മുസ്‌ലിംകൾ അതീവ ഗുരുതരമായ വെല്ലുവിളികൾ അഭിമുഖീകരിക്കുകയും ചെയ്ത പശ്ചാത്തലത്തിലാണ് പോരാട്ടം ഉപേക്ഷിച്ച് അനുനയ പാത സ്വീകരിക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നത്.**



മോചിപ്പിക്കുകയെന്ന ലക്ഷ്യമാണ് മുന്നോട്ടു വെച്ചത്. ഖുർആന്റെ വെളിച്ചത്തിലാണ് തന്റെ വാദഗതികൾ സമർഥിക്കുന്നത്. മതനിയമങ്ങളും ആരാധനാകർമങ്ങളുമല്ല, ഇസ്‌ലാമിന്റെ ധാർമിക സങ്കൽപ്പമാണ് പ്രധാനമെന്ന് വാദിച്ച് തുടങ്ങിയ അദ്ദേഹം വിശ്വാസം ശരിയല്ലെങ്കിലും പ്രവർത്തനം മികച്ചതാകണമെന്ന സർവമത സത്യവാദത്തിലാണ് ചെന്നെത്തിയത്.

ഇത്തരം വാദഗതികൾ പല അളവിലായി ഇസ്‌ലാമിക പാശ്ചാത്തലമുള്ള പലരെയും സ്വാധീനിക്കുന്നുണ്ട്. നിരന്തരമായി പശ്ചാത്യ അധിനിവേഷത്തെക്കുറിച്ച് സംസാരിക്കുന്ന പലരും അറിയാതെ അവരുടെ ചിന്താഗതികൾ സ്വാംശീകരിക്കുന്നുവെന്നത് പരിതാപകരമാണ്. ഇസ്‌ലാമിനെ സമഗ്രവും കാലികവുമാക്കണമെന്ന വാദക്കാരാണ് പലപ്പോഴും മതനിയമങ്ങളെ പൊളിച്ചെഴുതുന്നതിൽ കലാശിക്കുന്നത്. അല്ലാഹുവല്ലാത്തവരുടെ അധികാരം അസ്വീകാര്യമാണെന്നും ഇസ്‌ലാമിക രാജ്യം


അബ്ദുൽ മാജിദ് അന്നജ്ജാർ


ജാവേദ് അഹ്മദ് ഗാമിദി

സ്ഥാപിക്കലാണ് ആത്യന്തിക ലക്ഷ്യമെന്നും പ്രഖ്യാപിക്കുന്ന പ്രസ്ഥാനത്തിന്റെ ഉത്തരവാദിത്തപ്പെട്ട നേതാക്കൾ ഖുർആനിൽ വ്യക്തമായി പരാമർശിച്ച മത നിയമങ്ങളെപ്പോലും കാലികമായി വ്യാഖ്യാനിക്കണമെന്ന് വാദിക്കുന്നത് എത്ര വലിയ ദുരന്തമാണ്. ഖണ്ഡിതമായ മതനിയമം പോലും മസ്‌ലഹതും സാഹചര്യവും പരിഗണിച്ച് പരിഷ്കരിച്ചാൽ പിന്നെ അതെങ്ങനെ അല്ലാഹുവിന്റെ നിയമമാകും. അവ മുസ്‌ലിം ചിന്തകരുടെ വ്യക്തികത അഭിപ്രായമെന്നതിലുപരി മതനിയമമായി സ്വീകരിക്കാവതല്ല.

## പണ്ഡിതരുടെ ഉത്തരവാദിത്തം

ശരീഅത്ത് പരിഷ്കരണവാദികൾ മതത്തിനകത്തും പുറത്തും നിറഞ്ഞാടുകയും സ്വയം മുജ്തഹിദ് വാദികളായ പലരും കളം നിറയുകയും ചെയ്യുന്ന സമകാലിക സാഹചര്യത്തിൽ, പാരമ്പര്യ മദ്ഹബീ പണ്ഡിതരുടെ ഉത്തരവാദിത്തമെന്താണ്?. ഈ കോളിളക്കത്തിലും ശരീഅത്തിനെ സംരക്ഷിച്ചുനിർത്തേണ്ട ചരിത്രപരമായ ബാധ്യത ഉലമാക്കളുടേതാണല്ലോ. ഭരണ സംവിധാനങ്ങളുടെ പീഢനങ്ങളെയും സാഹചര്യ സമ്മർദ്ദങ്ങളെയും അതിജയിച്ചാണ് സാത്വികരായ ഉലമാഅ് നൂറ്റാണ്ടികൾക്കിപ്പുറവും പ്രവാചകരും അനുയായികളും പകർന്നു തന്ന ശരീഅത്തിന്റെ തനതായ രൂപം ആധികാരികമായി തലമുറകളിലേക്ക് കൈമാറിവരുന്നത്. ഓരോ കാലത്തേയും വെല്ലുവിളികളും വൈജ്ഞാനിക ആവശ്യങ്ങളും വ്യത്യസ്തമായിരുന്നു. അവ തരണംചെയ്യാൻ മുൻഗാമികൾ കാണിച്ചു തന്ന രീതിശാസ്ത്രമുപയോഗിച്ച് കാലികമായ പ്രതിവിധികളായിരുന്നുവല്ലോ പാരമ്പര്യ പണ്ഡിതരുടെ ശൈലി. ഹദീസുകളെ എങ്ങനെ സമീപിക്കണം, മതനിയമം മനസ്സിലാക്കുന്നതിൽ യുക്തിക്ക് എത്രമാത്രം സ്ഥാനം നൽകാം എന്നീ ആദ്യ നൂറ്റാണ്ടിലെ ചർച്ചകൾക്ക് ഇമാം ശാഫിഈ(റ)യുടെ പരിഹാരമായിരുന്നല്ലോ ഇജ്തിഹാദിന് ആധികാരികമായ അടിസ്ഥാന ശാസ്ത്രം ക്രോഡീകരിക്കുന്നത്. പിന്നീട് വിശ്വാസശാസ്ത്രത്തിൽ ഇതേ ചോദ്യം ആവർത്തിച്ചപ്പോഴാണ് ഇമാം അശ്അരി(റ) അതിന് വ്യക്തമായ മാനദണ്ഡം പ്രഖ്യാപിക്കുന്നത്. നേരത്തേ വ്യാഖ്യാനിക്കാൻ പേടിച്ചിരുന്ന അല്ലാഹുവിന്റെ സ്വിഫാത്തുകൾക്ക് മുഅ്തസിലികൾ അബദ്ധജടിലമായ അർഥം കൽപിച്ച് നൽകിയപ്പോൾ അവക്ക് ആധികാരികമായ വ്യാഖ്യാനങ്ങൾ നൽകാൻ അശ്അരികൾ നിർബന്ധിതരായി. പിന്നീട് അഖീദാ ചർച്ചകളുടെ രൂപവും ഭാവവും മാറി കലാമീ വിജ്ഞാനശാഖയായി. അക്കാലത്തെ സമൂഹത്തിന് അനുഗണമായ രീതിയിൽ അത് വികാസം പ്രാപിച്ചു. ഇസ്‌ലാമിക ശരീഅത്തിന്റെ ചരിത്രത്തിൽ പലപ്പോഴായി നേരിട്ട വെല്ലുവിളികൾ പുതിയ രൂപത്തിലും ഭാവത്തിലും, കൂടതൽ സംഘടിതമായും സുശക്തമായും വ്യാപകമായും ഉയർന്നു വരികയാണല്ലോ ആധുനിക സമൂഹത്തിൽ. അവ നേരിടാൻ ഫലപ്രദമായ, ക്രിയാത്മകമായ പദ്ധതികൾ അനിവാര്യമാണ്. വൈജ്ഞാനിക വിസ്ഫോടനത്തിലൂടെ ദിനംപ്രതി ഉയർന്നു വരുന്ന പുതിയ സമസ്യകളെയും ആഗോളവത്കരണത്തിലൂടെ നിരന്തരം മാറിക്കൊണ്ടിരിക്കുന്ന സാമൂഹിക സാഹചര്യങ്ങളെയും അഭിമുഖീകരിക്കാൻ നാം തയ്യാറാകണം. പുതിയ കർമശാസ്ത്ര ചോദ്യങ്ങൾക്ക് മദ്ഹബീ പാരമ്പര്യത്തിലൂന്നിയ ആധികാരിക ഫത്‌വകൾ ലഭ്യമാകണം. അകത്തു നിന്നും പുറത്തു നിന്നും വരുന്ന വെല്ലുവിളികളെ അതിജയിക്കാൻ വൈജ്ഞാനികമായും ബൗദ്ധികമായും നാം കരുത്തരാകണം. എല്ലാം മുൻഗാമികളുടെ ഗ്രന്ഥങ്ങളിൽ പരാമർശിക്കപ്പെട്ടതാണെന്ന അവകാശവാദത്തോടൊപ്പം അവ പ്രായോഗികമായി ലഭ്യമാക്കണം. അതിന് മതപഠനം കൂടതൽ കാര്യക്ഷമവും സമർപ്പിതവുമാകണം. നമ്മുടെ മുൻഗാമികളുടെ രീതിശാസ്ത്രവും സമീപനവും പഠിച്ച് പ്രയോഗവത്കരിക്കണം. ആ ദിശയിൽ പല ചലനങ്ങളും നടക്കുന്നുവെന്നത് പ്രതീക്ഷാ നിർഭരമാണ്.





**ശരീഅത്ത് പരിഷ്കരണവാദികൾ മതത്തിനകത്തും പുറത്തും നിറഞ്ഞാടുകയും സ്വയം മുജ്തഹിദ് വാദികളായ പലരും കളം നിറയുകയും ചെയ്യുന്ന സമകാലിക സാഹചര്യത്തിൽ, പാരമ്പര്യ മദ്ഹബീ പണ്ഡിതരുടെ ഉത്തരവാദിത്തമെന്താണ്. ഈ കോളിളക്കത്തിലും ശരീഅത്തിനെ സംരക്ഷിച്ചുനിർത്തേണ്ട ചരിത്രപരമായ ബാധ്യത ഉലമാക്കളുടേതാണല്ലോ. ഭരണ സംവിധാനങ്ങളുടെ പീഡനങ്ങളെയും സാഹചര്യ സമ്മർദ്ദങ്ങളെയും അതിജയിച്ചാണ് സാത്വികരായ ഉലമാഅ് നൂറ്റാണ്ടികൾക്കിപ്പുറവും പ്രവാചകരും അനുയായികളും പകർന്നു തന്ന ശരീഅത്തിന്റെ തനതായ രൂപം ആധികാരികമായി തലമുറകളിലേക്ക് കൈമാറിവരുന്നത്.**